# കുചേലമാധവം

## പാന.

ഗ്രന്ഥകൎത്താവ്

വടശ്ശരി തയ്യാമ്പിൽ കൃഷ്ണമേനോൻ.

പ്രസാധകൻ: പി. കൃഷ്ണമേനോൻ.



കോഴിക്കോട്

രാമകൃഷ്ണ അച്ചുകൂടത്തിൽ

അച്ചടിപ്പു്.

1924.

കോപ്പി 500.

വില അണ 4. നാലണ.

കൊടുങ്ങല്ലൂര്,

കോട്ട കോവിലകം

20—11—99.

വൃത്തിപ്പെട്ട ഗുണങ്ങൾകൊണ്ടു പുകഴ്പൂ-
ണ്ടീടും വടശ്ശേരിയിൽ
കീർത്തിപ്പെട്ടമരുന്ന കൃഷ്ണ പദജശ്രേഷ്ഠൻ
വിശിഷ്ടാശയൻ
തീർത്തിട്ടുള്ള കുചേലമാധവമിദം ഗാനം
സദാ പാഠ്യമായ്
ചേർത്തിട്ടവരമാശയത്തിലിതങ്ങേല്ക്കുന്നെ-
കിൽ നന്നായ്‌വരും.

കവി സാർവ്വഭൌമൻ

കൊടുങ്ങല്ലൂർ ചെറിയകൊച്ചുണ്ണി

എളയ തമ്പുരാൻ.

കൊടുങ്ങല്ലൂര്

3-ാം കൂറ് തമ്പുരാൻ

കോവിലകം.

22—11—09.

വടശ്ശേരിൽ കൃഷ്ണമേനവനാൽ രചിക്കപ്പെട്ട ഈ "കുചേലമാധവം" പാന ഞാൻ വേണ്ടപോലെ വായിച്ചു. ഉൽകൃഷ്ടനിലയിൽ ജീവിതം നയിക്കുവാൻ മനുഷ്യരെ സഹായിക്കുന്ന പല തത്വങ്ങളും കവി ഇതിൽ പ്രതിപാദിച്ചിട്ടുണ്ട്. ഈ കൃതി സർവ്വധാ ശ്ലാഘനീയമായിട്ടുള്ളതാണ്.

മഹാമഹോപാദ്ധ്യായൻ

ഭട്ടൻ ഗോദവർമ്മ തമ്പുരാൻ.

# കുചേലമാധവം.

## പാന.

ഹരിഃ ശ്രീഗണപതയെ നമഃ.

അവിഘ്നമസ്തു.

പാരിരേഴിനും നാഥനായവനായി
പരമാനന്ദ സാന്ദ്രസ്വരൂപമായ്
ഘോരസംസാര സാഗരോത്താരമാ-
യോരു ചില്പദത്താരിന്നു വന്ദനം.
അണ്ഡമെല്ലാമകത്തു നിറച്ചുള-
ള്ളൊണ്ണ മാറത്തണച്ചോരും കടൽ-
വർണ്ണനാകുമഖണ്ഡമഹാത്മനാം-
പ്പുണ്ഡരീകെ നിഷണ്ണനായിടണം.
മുപ്പുരാരിയെന്നല്ലാ മുരാരിയു-
മപ്പിതാമഹനമ്മുനിമുഖ്യരും
തപ്പൊരല്പമകപ്പെടാതെപ്പൊഴും
സ്വല്പമെന്നിൽ കടാക്ഷിച്ചരുളണം.
ജ്ഞാനഹീനനാമീ ഞാനുരക്കുമി-
പ്പാന നാനാജനാനന്ദമേകുവാൻ
ക്ഷോണിയെസ്സുന്ദരാംഗിയാക്കീടിനോ-
ളീ നിരാലംബനാലംബമാകണം.

കേളിയേറും കൊടുങ്ങല്ലൂർക്കാവിലെ
കാളിയമ്മയുമെന്നെപ്പെററമ്മയും
നാളിൽ നാളിലണയും ദുരിതമീ
യാളിലേല്ക്കാതകററി രക്ഷിക്കണം.
ഗോപുരാന്തത്തിലാനകളുരുമി
ശ്രീപുരാന്തൎജ്ജനത്തിൽജ്ജനിച്ചവൻ
കാമിതാൎത്ഥമണയ്ക്കുന്നോരോമന
ശ്രീമണാളന്റെ ലീലയിലുത്തമം.
ഭൂമിദേവൻ കുചേലസത്ഭക്തിയും
ഭൂമിജാനി പ്രസാദത്തിൻ ശക്തിയും
പ്രേമപൂൎവ്വം നിനപ്പോൎക്കനാമയ
ക്ഷേമമെല്ലാമണക്കുമസംശയം.

പണ്ടൊരന്തണശ്രേഷ്ഠൻ കുചേലനെ-
ന്നുണ്ടായ്പുന്നു മുകുന്ദപ്രിയോത്തമൻ
കണ്ടാലുത്തമേൽകൃഷ്ണഗുണങ്ങളെ-
ക്കൊണ്ടിണങ്ങുന്നൊരാൎയ്യയെ വേട്ടപോൽ.
ചിത്തശുദ്ധിയോടഗ്ഗൃഹസ്ഥാശ്രമെ
വൃത്തിയോടനുവൎത്തിപ്പവൎക്കഹോ-
വൃത്തിചെയ്യാനശേഷമില്ലൎത്ഥമ
പ്പുത്രസമ്പത്തു വൎദ്ധിച്ചു മേൽക്കുമേൽ.
ഭിക്ഷയാചനമെന്നതൊന്നല്ലാതെ
ഭക്ഷണാദികൾക്കൊന്നുമില്ലില്ലത്ത്

മോക്ഷമൊന്നൊഴിഞ്ഞാലയക്ഷേത്രത്തിൽ
കാംക്ഷകൂടാതിരിക്കുമാ ഭൂസുരൻ
പക്ഷ്മളാക്ഷി പറഞ്ഞാതെ ഭിക്ഷയേ-
ററക്ഷിതീശ്വരന്നാലയം പോററവനും.
വാണീയാമം തുടൎന്നാലുണൎന്നൊരാ
ക്ഷോണീദേവൻ ജലാശയം പ്രാപിച്ചു്
ഗാത്രശോധന ചെയ്തു വിശുദ്ധനായ്
നേത്രദീപനം ചെയ്തിതന്നാദരാൽ
മൂൎത്തി മൂന്നിനുമൂന്നായ് ജഗത്തിനു-
ള്ളാൎത്തി തീൎപ്പാനവതരിച്ചുള്ളോരെൻറ
ഗാത്രമാപാദചൂഡം ഹൃദന്തത്തിൽ
ചേൎത്തതിപ്രേമഭക്ത്യാ പ്രതിഷ്ഠിച്ചു്
മാൎത്താണ്ഡോദയം വന്നടുക്കുംവരെ
തീൎത്ഥപാദനിരിക്കും ജലാന്തികെ.
അഭ്രദേശത്തരുണോദയം കണ്ടാ-
ലപ്രദേശം ശുചീകരിച്ചക്ഷണം
വിപ്രപത്നി കുളിച്ചു നിജാലയം
സുപ്രദീപ പ്രശോഭമാക്കും ദ്രുതം.
പ്രായമല്പം തികഞ്ഞുള്ള ബാലര
ത്തായയൊത്തു കുളിച്ചു സൽഗോപിയാൽ
കായമെല്ലാമലങ്കരിച്ചായർകോൻ
കാൎയ്യമായപോലോൎത്തിരുന്നീടിനു.

അന്തണേന്ദ്രന്റെ തേവാരത്തേവര-
ത്ത്യന്തദിവ്യപ്രകാശ സാളഗ്രാമം
അന്തണാൎക്കന്മാരിലാൎന്ന് ഉട-
ച്ചന്തത്തീപാഗ്രപീഠം സമൎപ്പിക്കും
പിച്ചതെണ്ടുന്നപോലാൎജ്ജിച്ചുവെച്ചുള്ള
പിച്ചകപ്പൂ തുളസിദളങ്ങളും
അച്യുതാരാധനകളുള്ളതൊക്കെയാ
മച്ചിന്നുള്ളിലടപ്പിച്ചുവെച്ചിട്ട്
സച്ചിദാനന്ദ സാരസങ്കീൎത്തന-
മുച്ചരിച്ചിട്ടിരിക്കുമെല്ലാവരും.
ഇപ്രകാരമുള്ളപ്രഭാതോദയെ
വിപ്രവൎഗ്ഗണയും ദ്വിജാവലിയെ
സുപ്രഭോജ്ജ്വലമാലയും കാൺകയാ-
ലുൽപ്പുളകാലകത്തണനാരാണാൻ
കല്പിതാസനസ്ഥാനത്തിരുന്നു സ-
ങ്കല്പമൂൎത്തിയെ സേവിക്കുമാദരാൽ.
    സൂൎയ്യദേവനുദിച്ചുയൎന്നാൽ ഗൃഹ-
കാൎയ്യമാൎയ്യാതനയരിലൎപ്പിച്ച്
ഉടുകുത്തിച്ചുരികയെന്നോരോമന-
ക്കുട്ടിതന്നെയും പെട്ടെന്നെടുത്തിട്ട്
ജ്യേഷ്ഠപുത്രനോടൊന്നിച്ചിട്ടാരണ-
ശ്രേഷ്ഠപത്നി പുറപ്പെടും ഭിക്ഷക്ക്

കോമള ശ്രീമണാളത്തപ്പാദമതും.
താമരപ്പൂവിടലൊത്തുറപ്പിച്ചിട്ട്
വാമദേവനുമക്ഷന്നതികതി.
പ്രേമപൂർവ്വമുപദേശംചെയ്യുന്ന
രാമനാമം ജപിച്ചിട്ടസാമാന്യ
താഴ്മയോടെ നടക്കുമോരൊ ഗൃഹെ.
അഷ്ടിക്കൊട്ടമരിഷ്ടമില്ലാത്തോരും
കെട്ടി പെട്ടിയിൽ പൂട്ടിവെച്ചുള്ളോരും
കഷ്ടപ്പെട്ടുഴന്നെത്തുന്നോരർത്ഥികളും.
തട്ടിപൊട്ടുന്ന മട്ടൊന്നരച്ചിട്ട്
വിട്ടുമാറാതിരിപ്പാക്കൊട്ടകത്തിൽ
കഷ്ടിച്ചിട്ടോരു മുഷ്ടിനെല്ലേകുന്നു.
നാട്ടുകാരുടെ മട്ടുവമുറതാം
വീട്ടുകാരുമില്ലൂട്ടുമില്ലന്നാട്ടിൽ
കൂട്ടുകാരനൊരുത്തനുമെല്ലാൻ യദു-
ക്കൂട്ടമൊന്നിച്ചുദധിതൻമദ്ധ്യത്തിൽ
കോട്ടകെട്ടിപ്പടുത്തുള്ളദ്വാരകാ
വിഷ്ടപത്തിലിരുന്നരുളീടുന്നു.
നാട്ടിലീമട്ട യാചകക്കൂട്ടിലുൾ-
പ്പെട്ട നട്ടംതിരിഞ്ഞു നട്ടുച്ചക്ക്
കുട്ടികളോടുമാ വിശിഷ്ടദ്വിജൻ
വേട്ട ദാരങ്ങളെത്തും നിജാലയെ.

വീട്ടിലേററം വിശപ്പാലവശരാ-
യിട്ടിരിക്കും തനയരിൽ മൂത്തവൻ
കെട്ടിയിട്ടരിഷ്ടിച്ചിരിക്കും പശു-
ക്കുട്ടിയെക്കെട്ടഴിച്ചിട്ടണഞ്ഞപ്പോൾ
ദൃഷ്ടിതന്നിലകപ്പെട്ടൊരമ്മയൊ-
ത്തിട്ടരക്കും വചസ്സേറെ ദുസ്സഹം.
"അച്ഛനച്ചുകളിക്കു പോയപ്പൊളി
ക്കൊച്ചനുജത്തിക്ഷുധാ ദീനയാ-
യൊച്ചപൊങ്ങാതലച്ചു കരകയാൽ
പച്ചവെള്ളം കൊടുത്തുറക്കീടിനേൻ
പിച്ചയിൽ കിടച്ചുള്ളതല്പമൊ-
പ്പിച്ചു മാതാവെനിക്കു തന്നീടണം.
ഒന്നു പാരം വിശന്നുകൊണ്ടകം
വെന്തുദന്തമാത്രമാതനെ കേൾപ്പിച്ചാൽ
അന്ത്രവേദനാക്രന്ദബന്ധം കണ-
ക്കന്തമില്ലാത്തുരക്കും ജപിക്കുവാൻ
പന്തിയാകില്ലിവണ്ണമായാലകം
വെന്തു വെണ്ണീറടിക്കുമസംശയം"
കഷ്ടമാ വിശിഷ്ടത്തിയും മക്കളൊ-
ത്തിട്ടിവണ്ണം തിരിഞ്ഞതോർത്താൽ മനം
പൊട്ടുമക്കരിങ്കല്ലിനുമല്ലലി-
ന്നൊട്ടുമില്ലലിവാഹന്ത! ദൈവമേ!

പുത്രഭാഷിതം കേട്ട സന്തപ്തയാം-
യുടനതരിപ്പാലണച്ചാശ്വസിപ്പിച്ച്
കുന്തിനല്ലൂരിയാകിങ്കളിച്ചു ഭീ-
കരതിച്ചുള്ളരി ഭോഗികളെസ്സതി
നേരമപ്പോൾ തിരിഞ്ഞച്ചയാം പുര-
ദ്വാരികേൾക്കരം മുകുന്ദസങ്കീർത്തനം
പാരമാനന്ദസിന്ധുതന്നിൽ കളി-
ച്ചോരു നാരിയുമാരാൽ വിനീതയാം.
ചെന്നുവന്ദിച്ചു പൂജിച്ചുനിന്നൊരാൾ
നന്ദദായിനിയൊന്നിച്ചുകംപൂക്ക്
വന്ദനീയന്മാരുള്ള കരേചലനാ
നന്ദനന്മാരൊടൊന്നിച്ചുശിച്ചിട്ട്
ചെന്നിരുന്നാ മുകുന്ദഇപ്പാദാര-
വിന്ദമെന്നതൊന്നുള്ളിലുറപ്പിക്കും.
വല്ലഭോച്ഛിഷ്ട പീയൂഷലേശമാം-
പ്പല്ലവാംഗിയശിച്ചാശ്വസിച്ചിട്ട്
സൊല്ലകൂടാതിരുന്നജ്ജനകജാ
വല്ലഭാഭന്തമോതോന്നുരച്ചിട്ടും.
'പല്ലവകാലടിത്താരണച്ചിട്ടാ
കല്ലഹല്യകൾകെല്യത തീർത്തോനെ!
വില്ലൊടിച്ചാ വിദേഹജപുത്രിയെ
വല്ലയോഗ്യരിച്ചുള്ള വീരനെ!

അല്ലലിൽപെട്ടുഴലുമീ ഞങ്ങളെ
കല്യാണാലയാ! കാത്തുരക്ഷിക്കണേ'

വാസരം പലതിങ്ങിനെ പോയന്നാൾ
വാസരം നല്ലവാസരംനോക്കീട്ട്
ഭൂസുരേന്ദ്രന്റെ പാദപങ്കജമതാ
ഭാസമാനയായവൾ മാതീടിനാൾ.
"അല്ലലിന്നില്ലലംഭാവമെൻ പ്രാണ-
വല്ലഭാ! കനിഞ്ഞൊന്നു നോക്കീടണേ!
ഇല്ലമെല്ലാമതാറുകൊല്ലങ്ങളിൽ
പുല്ലാലെങ്കിലും മേയുവാൻ നമ്മളാ-
ലില്ല മാർഗ്ഗമെന്നാകയാലല്ലയോ
വല്ലാതെല്ലാമിടിഞ്ഞിതാ നില്ക്കുന്നു
നല്ല കാററത്തുലഞ്ഞു വീഴാതെ നിൽ-
പ്പല്ലയോ നമുക്കുള്ള ഭാഗ്യോദയം.
കച്ച ജീർണ്ണിച്ചതൊന്നുകൊണ്ടെത്രയും
മെച്ചമായിട്ടുടുക്കാമൊരാണ്ടു ഞാൻ
നിശ്ചയം വേർപ്പിച്ചിഷ്ടമാമോള-
മിച്ചിരിയോളന്നാഹാരം ഭിക്ഷിക്കാം
പിച്ചയിൽ കിടച്ചുള്ളരിവെച്ചു നൽ-
ട്ടുച്ചയിൽ കുറച്ചാഹാരമേകിയാൽ
കൊച്ചിൽത്തൊട്ടവൻ തൊട്ടുള്ളവ,രകം-
പ്പിച്ചുകൊണ്ടുഴന്നോരോന്നു കാട്ടുമ്പോൾ

പച്ചിലകളും പറിച്ചു വേവിച്ചു ഞാ
നിച്ചെറിയവർക്കത്താഴമേകുന്നു.
കൊച്ചുമക്കളും വിശന്നു കരയുന്നോ-
രൊച്ച കേൾക്കുവാൻ വയ്യെന്റെ വല്ലഭാ !
വെച്ചിരിക്കുമരി നെല്ലിവയിൽ കൈ
വെച്ചെടുക്കുവാൻ ശോധിച്ചു ശോധിച്ച്
ഉച്ചരാജപ്രമാണികളേകുന്ന
പിച്ചകൊണ്ടില്ല മെച്ചം,മീ നമ്മൾക്ക്
അച്യുതശ്രീ കടാക്ഷാലണയുന്നോ-
രച്യുതന്റെ സതീർത്ഥ്യനല്ലോ ഭവാൻ
ഉല്പലേക്ഷണൻ തന്റെ പാദതിയി-
ലല്പമല്ല വിഭൂതിയെന്നോതുന്ന
കല്പനപ്പടിക്കിന്നതാ മന്ദിരേ
കല്പകത്തരുത്തയ്യുമപ്പിച്ചുപോൽ
മോക്ഷമല്ലാതപേക്ഷയെല്ലാം കല്പ-
വൃക്ഷമക്ഷയമേകുന്നു നിത്യവും
താർക്ഷ്യനാണഹോ വാഹനം,മാശ്രിതാ-
കാംക്ഷയെല്ലാമണക്കുന്നിതപ്പെരു
വിപ്രവര്യരങ്ങെത്തിയാലാദരി-
ച്ചുല്പ്രമോദാർത്ഥ ദാനങ്ങളേകുന്നു.
ഇപ്രകാരമിരിക്കും വയസ്യനെ
മൽപ്രിയൻ ചെന്നു കണ്ടുപോരേണ്ടയോ ?

ദേശികാലയവാസമക്കാരുണ്യ-
രാശിതന്നിൽ പ്രകാശിക്കിലിവക്
ക്ലേശമല്പം ശമിപ്പാൻ തരം നമു-
ക്കീശകാരുണ്യമുണ്ടെങ്കിൽ വന്നിടാം ”
“ വിപ്രവധൂകുലോത്തമേ ! നീ ചൊന്ന-
തുമപ്രിയമാണെന്നിരിക്കിലും
അല്പമുണ്ടിന്നഭിപ്രായഭേദമെ-
ന്നല്പലേഖനേ ! കേൾക്ക നീ സാമ്പ്രതം.
പണ്ടു നാം ചെയ്തോർകർമ്മമൊന്നൊഴി-
ഞ്ഞിങ്ങലെയൊന്നുമിന്നില്ല വല്ലഭേ !
തണ്ടാരികൽനിന്നുണ്ടായോൻ കർമ്മംപോൽ
മണ്ടതന്നിൽ വരച്ച വരകളും;
കണ്ടു നീക്കം വരുത്താനൊരുത്തനു-
മുണ്ടാകില്ലിത്രിലോകത്തിലുത്തമേ !
വിത്തമേററമനർത്ഥവിത്തെന്നൊന്നു
മാത്രമല്ലതിൻ തത്വമോർത്തീടുകിൽ
ചിത്തവൃത്തിയെച്ചീത്തയാക്കീടുവാ-
നിത്ര സാമർത്ഥ്യമില്ല മറെറാന്നിനും.
അർത്ഥമൊന്നല്ലനർത്ഥ ഷണ്ണെത്രയും
വ്യർത്ഥമെന്നോർത്തനാസ്ഥയാ സന്തതം
സ്വസ്ഥയായിരുന്നാത്മസംചിന്തനാ-
സക്തയായിക്കലാശിക്കുകോമളേ !

ജാതരായവർക്കൊക്കെപ്പിതാക്കളായ്
ജാതരാകാതെ രണ്ടുപേരുണ്ടതിൽ
കാതരക്കണ്ണികാർമണേ ! നീ നിത്യം
താതനൊന്നിച്ചിരിപ്പാൻ ശ്രമിക്കുക.
ദേഹമാണഹമെന്നൊരജ്ഞാന സം-
മോഹസങ്കല്പമാണിജ്ജഗത്രയം
കോഹമെന്നാത്മചിന്തനാലന്ത്യ സമയം
സോഹമാത്മവിജ്ഞാനോദയം വരും.
ചാരുനീലത്തഴക്കൊത്ത കുന്തളേ !
സാരമാണിപ്പറഞ്ഞതെല്ലാം പ്രിയേ ! ”

തത്ത്വസാരമുരച്ചതെല്ലാം ശ്രവി-
ച്ചുത്തലിത്തരം പിന്നെയുമോതിനാൾ
“മർത്ത്യഗാത്രത്തിലുള്ളതി,ലെല്ലാന്നു
മാത്രമായപ്രാണാവശേഷരായ്
ക്ഷുത്തിലാർത്തരായെത്തിക്കരയുമീ-
പ്പുത്രരെക്കനിഞ്ഞൊന്നു നോക്കീടണേ
ഗാത്രരക്ഷക്കു വല്ലതും നേടുവാൻ
മാത്രമാകാത്ത കൊച്ചുങ്ങളല്ലയോ.
പത്തുമാസം വഹിച്ചതിന്നോർത്തകം
കത്തിനിവന്നു കാന്താ ! ധരിക്കണം.
ഇത്തരമുള്ളച്ചൂലിൽനിന്നിട്ടോ.
ചിത്തമിന്നേരമാശ്വസിപ്പാൻ തരം

ചിത്തതാരീ യനാഥയിൽ നാഥനി-
ന്നെത്തിയാ,ലാ യുക്തതമനേകിട്ടും. ”
“ഭീരെ നിസ്സാരമൈശ്വര്യ ഭോഗഭ്രമെ
പാരമൈത്ര്യകൃത്യമുണ്ടെങ്കിലെൻപ്രിയെ !
നീ കാംക്ഷിക്കാതിരിക്കേണ്ടതിന്നിവൻ
ദ്വാരകക്കും ഗമിക്കാം സുഖേനമെ !
കോണം മൂന്നുള്ളടിത്തട്ടതൊട്ടൊരു
തൂണിനുള്ളിൽ പടി,യാറു കേറിയാൽ
മാണിക്യാദി മണിപ്രകാശജാലവും
നാണിച്ചോട്ടമതിദിവ്യരത്നസ്ഥലം
കാണാ,മായിരത്തെട്ടു നിലകളു-
ള്ളിണരമ്യം പ്രമാണിതൻ മന്ദിരം.
കോണി കേറിക്കഴിഞ്ഞാ മുകുന്ദനെ
കാണുവാനാണതിപ്രയാസം പ്രിയേ !
ഏണനേത്രേ ! പ്രമാണിയെക്കാണുകിൽ
കാണിവെച്ചാളും പാണിക്കുപ്പേണ്ടയോ ?
ആയതിന്നിന്നുപായമുണ്ടാകിലാ-
ലായതോർക്കണേ ! പോകാമുഷക്കു ഞാൻ.
ആയർകോനിന്നതെന്നില്ല നമ്മളാ-
ലായതായാലതാണേററവുംപ്രിയം.
കർമ്മസാക്ഷിയാമർക്കനസ്താചല-
ത്തിന്മേലേക്കയ്യിതാ പകർന്നിടുന്നു

ശൈവതാരിപ്രിയനാം ശശാങ്കനി
നിൻമുഖംപോൽ പ്രകാശിച്ചുയരുന്ന
നന്മലിന്മട്ടിരിക്കയല്ലാതസൽ-
കൎമ്മമൊരൊന്നനുഷ്ഠിക്കണം പ്രിയേ !
ജന്മ നാശങ്ങളില്ലാതൊരേക സ-
ച്ചിന്മയാത്മസംചിന്ത ചെയ്യട്ടെ ഞാൻ. ”

വിപ്രഭാഷിതം കേട്ടു സന്തുഷ്ടയാ
യപ്രദേശത്തടുത്ത നാലാപയെ
ക്ഷിപ്രമെത്തിക്കിഴിഞ്ഞപേക്ഷിച്ചപ്പോ-
ളപ്പുരസ്ത്രീകളുംപ്രമോദാന്വിതം
‘ അല്ലലില്ലയി പോകെ’ന്നരുളാത
നല്ലൽ പോമളവാനാഴ്ക വീതമായ്
നെല്ലുവട്ടംക്ക കൊടുത്തതിൽ തുളിയും
കല്ലുമുണ്ടായിരുന്നതറിഞ്ഞില്ല.
നല്ലിരുട്ടിൽ തിരിഞ്ഞില്ലമെത്തിയാ
നെല്ലിടിച്ചു പൃഥുകമാക്കീടിനാൾ
മണ്ണു തിന്നന്നുണ്ണിയാ വായിൽ ബ്ര-
ഹ്മാണ്ഡജാലം ജനനിക്കു കാണിച്ചോ-
നുണ്ണുവാനാഴക്കായവിൽപ്പൊതി
ഭാണ്ഡമാക്കാനകത്താക്കി നോക്കിട്ടു
തക്കതായതൊന്നുമാകാഞ്ഞയാൽ മുഷി-
ഞ്ഞൊരാക്കെ ജീൎണ്ണിച്ചു വക്കറ്റൊരംബരം

കൈക്കലായതിലാക്കി ബോധിച്ചുവെ-
ച്ചുകൃശാംഗി പരിഭ്രമിച്ചാരാൽ
നായകന്റെ സമീപത്തിലഞ്ജസാ.
ന്നായകാരാധനാനന്ദ വിസ്മിതയാം
ജായയോ ടടയേ! കാർവർണ്ണനാകുവാ
നായതെന്താണതാശു തന്നിടുക.
യാമിനി പോയിതപ്രഭാ ഭാസുരം
കാമിനിമണേ! കാൺക പരേതാഗം
കാമിതപ്രദമാണിവ്വുഷോദയം
യാമി ഞാനാകുലശേഖരക്ഷ്മാലയം
നി ഭൂദാത്മജരൊന്നിച്ചനാമയം
രാമകാലയേ വാഴ്ക നിർഭയം."
അന്തണേന്ദ്രന്റെ ഭാഷിതം കേൾക്കയാ
ലന്തമില്ലാത്ത ചിന്തയാ താന്തയായ്
ഏറ്റുരക്കേണ്ടതെന്നറിയാതെ ക-
ണ്ണുറ്റുമാശാകുലാന്ധയായിട്ടവൾ
ചിന്തിതങ്ങളണപ്പ്രാണലോലി തൻ
ചെന്തളിരടിത്താരകത്തോർത്തിട്ട്
സാവധാനത്തിലേവമുശ്രീവാസു-
ദേവസേവനോടോതിനിന്നിടിനാൾ.
" കാണിനേരം ഭവാനെപ്പിരിഞ്ഞിരി-
പ്പാനിവൾക്കിന്നതിപ്രാണസങ്കടം

പ്രാണരക്ഷക്കു മറ്റുമില്ലാത്തവ
രാണിവരെന്നതോൎമ്മയുണ്ടാകണം
ദ്ദേവാലയ ശ്രീവിലാസെ ലയി.
ച്ചീവിചാരം മറക്കാതിരിക്കണം ”

ഇപ്രകാരം പറഞ്ഞിട്ടവിൽപ്പൊതി
വിപ്രവൎയ്യന്റെ കക്ഷപറ്റിച്ചപ്പോൾ
ചിൽപ്രഭുവിൻ പദതാരകളുററ.
ച്ചപ്രദേശത്തുനിന്നിറങ്ങീ ദ്വിജൻ.
യാത്രചെയ്തും ധരിത്രീസുരനാര-
യാത്രചെയ്തുസ്സുഗാത്രി നിന്നിട്ടമ്പോൾ
കണ്ടു മുന്നിൽ വലത്തുഭാഗെ മൂളി-
ക്കൊണ്ടു രണ്ടു ചകോരം വരുന്നതും
പണ്ടു ഞാൻ ചെയ്ത പുണ്യ'മെന്നോൎത്തക-
ത്തിണ്ടലല്പം കുറച്ചു വാണിടിനാൻ.

മണ്ടുമാരണ്ണോഗ്രോത്തമനിത്തരം
വീണ്ടുമോരോ വിചാരം തുടങ്ങിനാൻ.
“ദ്വാരകേശനെക്കാണുവാൻ ഗോപുര-
ദ്വാരദേശത്തിവൻ ചെന്നണയുമ്പോൾ
ദ്വാരപാലകരെന്നെത്തടുത്താട്ടി
ട്ടരെ നിൎത്തുമോ? കാൎവൎണ്ണം കാട്ടുമോ?
പണ്ടവിവേക ബാല്യമാം വേളയി-
ലുണ്ടിവകളെന്നോൎത്തുഞാൻചെല്ലുമ്പോൾ

കൊണ്ടൽനേർനിറം പൂണ്ടൊരിവനെയും
പണ്ടു കണ്ടതായോർമ്മയുണ്ടാകുമൊ ?
കണ്ടാലേററം കറുത്തു വെളുത്തതി
ണ്ടെന്നവനെന്നാട്ടിക്കളയുമൊ ?
കണ്ടാമണിയിൽ ചെന്നു ചാടീട്ടു ഞാൻ
തിണ്ടാടേണ്ടതായ്വന്നുകൂടിടുമൊ ?
വേണ്ട, വേണ്ട വിചാരമിന്നിവിധ
മുണ്ടാകേണ്ടവനല്ലല്ലൊ വൈകുണ്ഠൻ
കണ്ടാലപ്പോളാ വണ്ടോടിൻവർണ്ണനൊ-
ന്നിങ്ങൽ തീക്കുവാനായോടിവന്നിട്ട്
തണ്ടാരിൻമകളാണെന്നെയും മാറിൽ
വീണ്ടും വീണ്ടും പുണരാതിരിക്കില്ല.
എന്തുചെയ്യാലുമില്ലിനിക്കൊന്നു,മാ-
ദ്യന്തഹീനനെ കാണുകിൽ പോരുമെ
ഹംസസാരമാം കംസാരിപാദമീ-
മാംസകണ്ണിന്നൊന്നു കാണുമാറാകട്ടെ.
സംസാരമയധ്വംസപാദാബ്ജസം
പാംസുവാൽ മൌലി പൂതമായിട്ടെ "
ല്ലാസമെന്നിവണ്ണം നിനക്കയും
ഭാസുരാനന്ദ നാമം ജപിക്കയും
കനമെന്നല്ലനേക ദുർഗ്ഗങ്ങളു-
കന്ന മാർഗ്ഗങ്ങളന്നൊ കടക്കയും

വന്നടുക്കുന്ന പാന്ഥരോടൊക്കെയും
നന്ദജോദന്തമോരോന്നുരക്കയും
ഗാത്രമേററം ശ്രമത്താൽ വിയർത്തല-
ഞ്ഞാർത്തിനാശനന്നാലയം നോക്കിയും
നേർത്തുപേർകാതകന്നു് ഭക്തിയാൽ
നേത്രമാനന്ദവാരി വർഷിക്കയും
ചെയ്തുകൊണ്ടക്കുചേലവാനിശ്ചരൻ
മേയ്ക്കളൊന്നൊന്നുമങ്ങുനോക്കിടുമ്പോൾ
മേരുതുല്യപ്രഭാകീർണ്ണമുന്നത-
ദ്വാരകാപുരം ദൂരവേ കാണായി
പാരിലിന്നു ഞാൻ ധന്യനെന്നോർത്തക-
ഞ്ഞാർ മുരാരിതൃപ്പാദത്തിലർപ്പിച്ചു്
ചെന്നുചേർന്നിതത്യന്തമാനന്ദമോ-
ടിന്ദിരാരാമ മന്ദിരേ ഭൂസുരൻ.
മുമ്പുകണ്ടിതമ്പ!മ്പാ! കൊടിമര-
ത്തുമ്പിൽ വമ്പൻ ഗരുഡനിരിക്കുന്നു.
ചെങ്കൊടിക്കൂറ ചുററുമൊത്താതപാ-
ങ്കമേല്ലാതകററി വീശീടുന്നു
താഴികക്കുടത്തോടിടങ്ങളിത്രയോ!
കീഴിലായക്കനത്തുതിരിക്കുന്നു.
കോട്ടവാതുക്കലത്യുഗ്രരായിതാ
ഗാട്ടുചെയ്യുന്ന പട്ടാളമെപ്പോഴും

തങ്കവൎണ്ണമാം താമരപ്പൊയ്കയാ-
തങ്കമാറാകുന്നൊരുദ്യാനജാലവും
പെൺകുലങ്ങളോടൊന്നിച്ചുഹരി-
ച്ചുക കാട്ടും ഖഗാളി സച്ചൎയ്യവും
പൊക്കമേറി ജ്വലിക്കും മതിലുകൾ-
ക്കൊക്കെയുണ്ടുള്ളിലുഗ്രം കിടങ്ങുകൾ
ദിക്കു നാലിലോരോന്നിലും നോക്കിയാ-
ലുക്കുകൂടുന്ന ഗോപുരശ്രേണിയും
ദിക്കരീന്ദ്രരോടൊക്കും ഗജങ്ങൾ-
ത്തിക്കുകൂടാതെ നിൽക്കും ഗൃഹങ്ങളും
വായുവേഗമൊളുപ്പായമേൽക്കാതരം
പായുമശ്വങ്ങൾ മേവും ഗൃഹങ്ങളും
തോയമെന്നും നിറഞ്ഞിട്ടൊഴുകുന്ന
പേയമൃസദ്വാപീസഹസ്രവും
വീടുതോറും മൃദംഗകഭേരി കൊ-
ണ്ടാടുമാനന്ദഗാന നിൎഘോഷവും
മേടതന്നിലുൾമോടിചേൎന്നെപ്പൊഴും
പേടമാൻകണ്ണിമാർ നിന്നാടുന്ന
കനരങ്ങളനന്യസാധാരണം
മന്ദിരം നിരന്നങ്ങിതാ കാണുന്നു
എന്നതിൽ ചിലതോരോമയൻചെ-
ന്നിന്ദുബിംബം തൊടുന്നെന്നു തോന്നുന്നു.

ആയർകോനരുളൊരിപ്പരിവൎണ്ണനാ-
കാരയൊതുങ്ങുന്ന ശേഷനും ശോഷനാം,
മൂന്നിലായിട്ടു കാണായതൊന്നുമീ
മന്നിലന്നൊന്നുമില്ലാത്തതാകയാൽ
ഒന്നുവിസ്മയിച്ചാ നന്ദജാലയ-
ത്തിന്നുനേരെ തിരിച്ചു മഹീസുരൻ.
പണ്ടൊരിക്കലി ലോകത്രയ മടി
രണ്ടുകൊണ്ടളന്നുള്ളോനെക്കാണുവാൻ
മണ്ടുമാറന്നാരാജവീഥിയിൽ
കണ്ടിതാ രണ്ടടി പതിഞ്ഞതിങ്കെ
മിണ്ടുവാൻകൂടി വയ്യാതെതാരാനന്ദ.
മാണ്ടു കൊൾമയിർകൊണ്ടിട്ടടിപ്പൊടി
രണ്ടുകൈകൾ നിറച്ചു വാരിത്തന്റെ
മണ്ടതന്നിലിട്ടൊന്നു കൊണ്ടാടിനാൻ.
“വേണ്ടുവോളം കൃതാൎത്ഥനായിന്നിമേൽ
വേണ്ടതൊന്നുമില്ലിപ്പുറം കൃപണനാം
ജോലിയെല്ലാ മുപേക്ഷിച്ചജന്റെ തൃ-
ക്കാലിണയിലണയുന്നതെന്നു ഞാൻ.
കാലദേശാദ്യഗോചരം കാമദം
നീലനീരദശ്യാമളം കോമളം
ബാലലീലയാ ഖേലനംചെയ്യു പൂ-
ങ്കോലമെൻകണ്ണിലെന്നൊന്നു കാണുന്നു.

മൂന്നുലോകത്തിന്നൂന്നായി മൂർത്തികളാം
മൂന്നുമൊന്നായിരിക്കുമഖണ്ഡനേ !
മത്സ്യ,മാമ വരാഹ സിംഹോഗ്രമാം
കുത്സിതാകാരമോരോന്നെടുത്തോനേ !
വത്സ ഭേ! മാര! രാമ ഹലേ ! ഗോപ-
വത്സ നാഥാ ! മുകുന്ദ ! മുനിപ്രിയ !
മത്സ്യരാട്ട്ജരെക്കൊന്നൊടുക്കാൻ കലൌ
ചിത്സപത്രൂപനാം ഖഡ്ഗപാണേ! ഹരേ!
ഇന്ദിരക്കുള്ളലിക്കും പുരാതനാ-
നന്ദരൂപനേ! കാരുണ്യമേകണേ
വന്ദനീയനേ! പാനപക്ഷീശനേ!
വന്നിവൻമുന്നിലൊന്നു നിന്നീടണേ
മന്ദനാമിവൻ നിന്ദ്യമെന്നോർക്കാതെ
നന്ദിയോടൊന്നനുഗ്രഹിക്കേണമേ.
ഇന്ദുതുല്യാനനം തേ നിനപ്പവ-
ർക്കന്നുമാനന്ദമേകും മുകുന്ദനേ !
ഇന്നിമേലിൽ ജനിക്കാതിരിക്കുമാ-
റൊന്നിവനിൽ കടക്കണ്ണയക്കണേ. ”
ഏവമോരോന്നുരച്ചും ജപിച്ചു,മ-
ന്നാ വിശിഷ്ടഭൂദേവൻ നടക്കുമ്പോഴും
സാമ്യമില്ലാത്തൊരത്യാനന്ദശോഭയോ
സത്യാനന്ദമെന്നുമുണ്ടാകുന്നു

രമ്യനിൎമ്മലോജ്ജ്വലേ ഹേ ശുഭ്രസരളേ
ധൎമ്മാരങ്ങളോടുചേൎന്നാൎയ്യൻ
നൎമ്മമോരോന്നുരക്കുന്നൊരാളാമാസൽ-
ബ്രഹ്മചാരിയെക്കാണായി ദൂരവെ.
ഫക്കീറിയെററം മുഷിഞ്ഞ വസ്ത്രം ധരി-
ച്ചേറെ ജീൎണ്ണിച്ചോരോലക്കുടയുമായ്
കാറിനൊക്കാറം കറുത്തിരുണ്ടോരന്റെ മേ-
ലാകപോലെ വിയൎപ്പൊലിച്ചിട്ടിതാ
നിരീക്ഷണേ ! നീ നോക്കുകാരിവൻ
ദൂരെനിന്നു വരുന്നൊരീ പ്രാകൃതൻ.
സജ്ജനോത്തമെ ! കണ്ഠത്തിൽ മാല്യവും
യജ്ഞസൂത്രവുമല്ലയൊ കാണുന്നു ?
അല്പമല്പമടുത്തുകാണുന്തോറം
വിപ്രവൎയ്യനോ യെന്നു തോന്നിടുന്നു.
ചാരുനേത്രനാമാജാനുബാഹുവാ-
ണാരിവനാരു നിസ്സാരനല്ലല്ലൊ
ഗോപി മേനിയിൽ കാണുന്നിതോമലേ !
ഗോപനീയനാണിപ്പുമാൻ മൽപ്രിയെ !
ബാഹുമൂലത്തിലെന്തോ പൊതിഞ്ഞിവ
നാഹാരത്തിനോ സൂക്ഷിച്ചിരിക്കുന്നു.
മച്ചരിത്ര സങ്കീൎത്തനം തന്നെയാ-
ണുച്ചരിക്കുന്നു കേൾക്ക നീ വല്ലഭെ !

ഒച്ച കേൾക്കുമ്പോളെന്തോ പരിചയമി-
ച്ചൊച്ചപോലിന്നെനിക്കു തോന്നിടുന്നു.”

എന്നുരച്ചിന്ദുമുഖ്യാനനം ചെരി-
ച്ചൊന്നു സൂക്ഷിച്ചുനോക്കി നിരഞ്ജാൻ
മുന്നിലാമ്മാറണഞ്ഞിരിക്കും ശിഷ്യ-
ന്ദിനിക്കുള്ളലക്കംപടികജൻ
മട്ടുമാറിപ്പരിഭ്രമിച്ചാത്മനാ-
യൊട്ടുനേരത്തിന്നിട്ടാ മുരടിട്ട്
“കഷ്ടമെന്താണെന്നിഷ്ടൻ വിശിഷ്ടനി
മട്ടിലാപ്പെട്ടതെ’ന്നൊന്നുരച്ചിട്ട്
കണ്ണുമത്തിച്ചിലെണ്ണം വിജയനെ
പാർത്തു കെട്ടിപ്പിടിപ്പാനടുത്തപ്പോൾ
ഈത്രിലോകാർത്തി തീർക്കും മുരാരി പാ-
ദത്തി ഭൂസുരൻ പത്തിൽ വീണിടിനാൻ.
നേത്രതോയപ്രവാഹാലംലാരി സൽ-
പാത്രപാദം കഴുകിച്ചു പൂമുടി
ചേർത്തിരിക്കും മയിൽപ്പീലിയാൽ ഇട-
ച്ചുത്തമോത്തമനോതിനാനിത്തരം,
“ഇത്രകാലവും സംസാരസക്തനാ-
യിത്തിരുമേനി വന്നു കാണാത്ത ദു-
ർവൃത്തനാമിക്കൃതഘ്നാധമന്റെ തെ-
റ്റൊന്നിടാതൊന്നനുഗ്രഹിക്കേണമേ.”

വേദസാരാത്ഥവിഗ്രഹമിവിധം
പാദതാരിൽ പതിച്ചുകണ്ടിട്ടക-
ഖേദമോദം കലൎന്നവരന്നു ഭൂ-
ദേവവൎയ്യൻ പകച്ചുനിന്നിട്ടുടൻ
"അയ്യൊ!യ്യൊ! കടുകഷ്ട ചെയ്യുന്നതി-
ന്നിയ്യിവൻ ചെയ്യുന്നതെന്തെന്റെ ദൈവമെ
വയ്യനിക്കെന്നു"രച്ചിട്ടജന്റെ പൂ-
മെയ്യശേഷവും കണ്ണുനീരിൽ മുക്കീട്ട്
കയ്യുരണ്ടും പിടിച്ചൊരാപ്രാകൃതൻ
മെയ്യിലപ്പൊണ്ണനെപ്പോന്നണച്ചുപോൽ.
തട്ടു മാറിക്കളിക്കുന്ന കണ്ടു മേൽ-
പ്പട്ടു നോക്കി മിഴിച്ചുനിന്നാർ ചിലർ
മട്ടിതോരോന്നുകണ്ടുടനത്യമലം-
ഗാട്ടുകാരണിയിട്ടു നിന്നീടിനാർ.
തങ്കവില്ലുമത്യുത്തമാടുന്നോരും
പങ്കജാക്ഷൻ തിരുമുമ്പണഞ്ഞുപോൽ.
തണ്ടണിഞ്ഞുള്ളതൊന്നെടുത്തുംകൊണ്ട-
പ്പോണ്ടവീരരും ചെന്നടുത്തെത്തിനാർ.
പാട്ടുകാരുമൃദംഗവും വീണയും
പാട്ടിലോടക്കുഴലുമിടക്കയും
വിട്ടുമാറാതെടുത്തുകൊണ്ടാവക
ളൂട്ടരൊട്ടടുത്തുചെന്നെത്തിനാർ.

മെല്ലത്തന്നാദ്വിജശ്രേഷ്ഠനു-
ള്ളല്ലലൊഴിവാൻ പല്ലക്കിലേറിവെ-
ള്ളുല്ലസന്മലർ ചാമരം വീശിച്ച്
നല്ലോരുശ്വേതാതപത്രത്തോടപ്പാദ-
പല്ലവങ്ങൾ തലോടിനിന്നീടിനാൻ
വന്നുചേർന്നവരെല്ലാരകമ്പടി.
കൊണ്ടുകൂടിയിട്ടുള്ളകണ്ടച്യുതൻ
ചില്ലിവില്ലൊന്നിളക്കിയപ്പോൾ പട്ട-
മല്ലരത്തോളിലേറിയവരൊളവും
പ്രാണതുല്യപ്രിയരെ സുഖപ്പെട്ടു
വേണു വീണാ മൃദംഗ ഗാനങ്ങളും
നാബലികളിടകലകിടകിടെ
പാഞ്ചജന്യാഞ്ചിതശംഖനാദവും
ഇന്നിതെന്താണിവനെ ഭജിപ്പവ-
ർക്കുന്ന ഭൃകടകങ്ങളിലത്താളവും
ചെരന്റുഴന്നാളുമാനന്ദമൂർത്തിയെ
താണുകുപ്പി ദ്വിജോത്തമനോതിനാൻ.
എന്തൊരാശ്ചര്യമാണിതെൻ കേശവ!
ഞാൻ തവാശ്രിതനല്ലയോ മാധവ!
അന്തമില്ലാത്തസംസാരവാരിധി
വൻതിരകളിലുന്തിയിട്ടീടൊലാ.
ചെന്തളിരടിത്താരിതിലേറണം

അന്തികത്തിലണച്ചെന്നെ നിൎത്തണം
ഇല്ലെനിക്കീയിരിപ്പിൽ സുഖം ഹരെ !
മല്ലമൎദ്ദന ! കാരുണ്യവാരിധെ ! ”
“വിപ്രമൌലെ ! ഭവദ്ദാസനാണഞാ-
നിപ്രകാരമാണാൎച്ചപൂജാക്രമം ”
എന്നിതോരോന്നുരച്ചുകൊണ്ടാരാമ-
മന്ദിരത്തോടടുത്തുചെന്നുള്ളപ്പോൾ
വന്നിതാ മുകുന്ദാത്മപ്രിയാംഗനാ-
വൃന്ദമാരണാരാധനക്കാദരാൽ
ഈരെണ്ണായിരത്തെട്ടു നിതംബിനീ-
മാരണഞ്ഞണിയിട്ടിതിരോരപ്പോൾ
സാരസേക്ഷണൻ പുഞ്ചിരികൊണ്ടട്ട-
ത്താരണോത്തമൻ കൈപിടിച്ചാദരാൽ
മങ്കമാരണിപ്പൂങ്കാവിലങ്ങനെ
ശങ്കകൂടാതണച്ചു രത്നാസനെ
തങ്കരാജനെ സംഗലിതാംബുനാ
തൻകരാലാദ്വിജൻ കാൽ കഴുകിച്ച്
പങ്കഹാരിയപ്പാദോദകം തന്റെ
മങ്കമാരിലും തളിപ്പിച്ച്
വന്നണഞ്ഞുള്ള ദാരങ്ങളുക്കനി-
ഞ്ഞന്നു മന്ദിരംതോറുമയച്ചിട്ട്

ചെന്നു ഭൂദേവവര്യൻ കരം പിടി-
ച്ചന്നതാനന്ദഹർമ്മ്യമേററീടിനാൻ
പൊന്മണിപ്രഭാ രമ്യമാം ശയ്യമേ-
ലമ്മഹീസുരനൊന്നിച്ചിരിക്കുമ്പോൾ
കുന്ദ ജാതി പ്രസൂനങ്ങളിൽനിന്നു
മന്ദ മന്ദമണഞ്ഞു സമീരണൻ.
ഗന്ധമാല്യാനുലേപനാദ്യങ്ങളാൽ
ബന്ധുപൂജയെച്ചെയ്തു വൈദർഭിയും.
ചിന്മയനാം ജഗന്മയനങ്ങുമി-
ങ്ങമ്മഹീദേവനോടു ചൊല്ലീടിനാൻ.
ബ്രഹ്മസുതോത്തമ! നാമന്നു ശൈശവേ
ഭാസുരാശയനാമഗ്ഗുരുഗൃഹേ
ഹാ! സുഖോത്തമവാസം ഏറനാളെ
ഹേ! സഖേ! ഭവാനേതും മറന്നിതോ?
അന്നൊരിക്കലദ്ദേശികാജ്ഞയാ
ചെന്നിതിന്ധനമാഹരിപ്പാൻ വനേ
വന്നു സന്ധ്യയുമിരുട്ടോടുചേ-
ർന്നു രാത്രി കഴിഞ്ഞതോർക്കുന്നിതോ ?
ക്രൂരമായിത്തൊഴിച്ചു മഴ, കൊടും-
കാററിൽ വേരററു വീണു മരങ്ങളും
മിന്നലാൽ മിഴി മഞ്ഞളിച്ചന്നു നാം
വന്ന മാർഗ്ഗം പിഴച്ചുഴന്നില്ലയോ ?

പാട്ടിലന്നിടിവെട്ടലിൽ പെട്ട നാം
ഞെട്ടി ദ്ദൂരത്തെറിച്ചു വീണില്ലയൊ ?
കാട്ടിൽ വൻമൃഗക്കൂട്ടങ്ങളൊച്ച കേ-
ട്ടൊട്ടു കൂട്ടംപിരിഞ്ഞോടിയില്ലയൊ ?
കണ്ണൊഴിച്ചു നാം ജീവിത,മന്തകൻ-
കണ്ണിലേക്കന്നിലക്ക നിന്നിടുമ്പോഴും
ഘോരയാ,മക്കട്ടകാളരാത്രിയെ
സൂര്യനാകരാൽ തള്ളിനീക്കുന്നൊരു
ആരഴൽപ്പെട്ടൊരഗ്ഗതിവന്നാക–
ത്താരഴിഞ്ഞൊന്നനുഗ്രഹിച്ചില്ലയൊ
അന്നാകത്തൊളുങ്ങാതെതാരാരൊരമൊ-
ട്ടൊന്നു കൂട്ടിപ്പിടിച്ചു പുണർന്നിട്ട്
'പോന്നു നിങ്ങൾക്ക വേണ്ടതെല്ലാ,മിന്നു
തന്നു ഞാനെൻ പ്രിയപ്രാണശിഷ്യരെ !'
എന്നു കൈത്താരുയർത്തിശ്ശിരസ്സിൽവെ-
ച്ചൊന്നു വീണ്ടുമനുഗ്രഹിച്ചില്ലയൊ ? "
"അന്നു ദേശികാനുഗ്രഹത്തിന്നരി
മന്നിലുന്നതിക്കൊക്കെയും ചിൽപ്രഭൊ !
ധന്യമെത്രയെ ! ഭവൽപ്രഭാവോദയം
തന്നെ കാരണമന്യമില്ലൊന്നുമെ "
എന്നുരച്ചപ്പൊളാനന്ദപൂരത്താൽ
ഒന്നു മന്ദസ്മിതംചെയ്തിട്ട്

“വന്ദനീയ ! ഭവൽകന്ധ്യാംബുജങ്ങളെ
വന്നിവനൊന്നു കാണ്മാൻ കഴിഞ്ഞില്ല
എന്നിരിക്കിലുമിന്നവക്കൊക്കെയും
മാന്യമെയ്യലെ ! ശുഭക്ഷേമമല്ലയോ ? ”
“നന്ദിയോടും ഭവാനെ ഭജിപ്പവ-
ക്കിന്നൊരക്ഷേമമെന്നതുണ്ടാകുമൊ ?”
“മിത്ര! ഹാ! ഭവൽ ഗാത്രസന്ദർശനാ-
ലിത്രനേരം വിശപ്പറിഞ്ഞില്ല ഞാൻ
യാത്രപോന്നപ്പൊളന്തർജ്ജനം കനി-
ഞ്ഞിത്രപാഥേയമൊന്നശിച്ചീടുവാൻ
മാത്രമപ്പുടവാരത്തിൽ വല്ലതും
കെട്ടിത്തന്നിങ്ങയച്ചൊ? ഗുണാംബുധെ !
ഭക്ഷണപ്രിയനാമെന്നെക്കാണുമ്പൊഴും
കുക്ഷിപൂരണം ചെയ്യേണ്ടതിന്നെന്തൊ
ഭക്ഷ്യഭോഗങ്ങൾ സൂക്ഷിച്ചിരിക്കുന്ന-
തൽക്ഷണം തന്നിവൻക്ഷുത്തകറ്റണം.”
എന്നതൊക്കെക്കേട്ടൊന്നിളകിച്ചിരി-
ച്ചങ്ങിന്നതിനൊന്നുമില്ലെ’ന്നുരച്ചപ്പോൾ
ഒന്നു പൊതിപ്പിടിച്ചിട്ടക്കാരുണ്യ-
ക്കുന്നലിഞ്ഞകമേലതിൽ ചേർന്നിട്ട്
പൂതിയേറുമവിൽപ്പൊതി പൂതനാ-
രാതി കൈക്കൊണ്ടഴിച്ചുവെച്ചിട്ടതിൽ

പാതി വാരിക്കഴിച്ചപ്പൊളുൾപ്പുളകോൽ-
ഭൂതനായിതബ്ഭൂസുരശ്രേഷ്ഠനും
പാതി പിന്നെയും ഉണ്ണു വാരീട്ടലാ-
രാതി വാങ്ങിക്കൊൾവതിന്നു തുനിഞ്ഞപ്പോൾ
ജാതിമാറിപ്പരിഭ്രമിച്ചുൾക്കടോൽ-
ഭീതയായടുത്താശു വൈദർഭിയും
പാണിപത്മം പിടിച്ചുടക്കീട്ടി'തെ-
ന്താണിവളിന്നഭക്തയോ? വല്ലഭ !
ഭവ്യമെല്ലാമണച്ചു ഭവൽപ്രിയ-
ന്നിഷ്ടിവയ്ക്കിലിദ്ദാസ്യമേകേണമേ ’
‘മാന്യകന്യേ! പ്രിയോത്തമം കാൺകയാൽ
എന്നെയും ഞാൻ മറന്നു മൃഗേക്ഷണേ !
ഖിന്നയാകാതശിച്ചീടുകീയവിൽ
നിന്നഭീഷ്ടവും തന്നു ഞാനെൻപ്രിയേ !’
എന്നു ചൊല്ലിത്തിരിഞ്ഞുകുചേലനോ-
ടൊന്നു മെല്ലെച്ചിരിച്ചുരച്ചുപോൽ.
ഭക്ഷണോച്ഛിഷ്ടമില്ലെന്നറിഞ്ഞിട-
ഞ്ഞിക്ഷണം ചെയ്ക കൃഷ്ണ കണ്ടില്ലയോ
ലക്ഷ്യമില്ലിവർക്കൊന്നിനും ശൗരിയ
ത്ര്യക്ഷഗാത്രത്തിലർദ്ധം ധരിച്ചില്ലേ ”
സാരമാംഗം മറച്ചാ മുരാരി സം-
സാരമോരോന്നിവണ്ണം തുടർന്നപ്പോൾ

വന്നുചേൎന്നു യജ്ഞത്തമരന്ന്യോന്യ
മന്നൊടാക്രമം പൂജചെയ്യാദരാൽ
നന്ദിയോടാമുകുന്ദതാതൻ കനി-
ഞ്ഞന്നു വിപ്രേന്ദ്രനോട്ടു ചൊല്ലീടിനാൻ.
“വിപ്രവൎയ്യ! ഭവാനെക്കുറിച്ചു മൽ
പുത്രന്മാരോന്നു കീൎത്തിച്ചു കേൾക്കയാൽ
അത്ര വന്നൊന്നു കാണ്മാൻ കൊതിച്ചിവ-
രെത്രനാളായി കാത്തിരുന്നീടുന്നു
വന്നു യോഗമതിന്നിന്നതെന്നല്ല
മന്ദിരം പാദപാംസുവാൽ ധന്യമാ-
യിന്നിവേണ്ടതുണ്ടൊന്നു ചെയ്യാനിവ-
ൎക്കുന്നതിക്കായനുഗ്രഹിച്ചീടണം.”
ധന്യാത്മജേന്ദ്രമൌലെ മുകുന്ദനാ-
കന്നു മിത്രോദയോജ്വലത്താം കലെ
ധന്യമായന്യമുന്നതിക്കൊന്നുമീ
മൂന്നു ലോകത്തുമില്ല കാണുന്നു ഞാൻ”
മന്ദമോരോന്നിവണ്ണം പറഞ്ഞിരു-
ന്നന്നു യാദവരെല്ലാം പിരിഞ്ഞപ്പോൾ
വന്നു സന്ധ്യ, മറഞ്ഞു ദിനേശ്യനാ-
നന്ദമാൎന്നു മുകുന്ദനും വിപ്രനും
ചെന്നു സന്ധ്യാൎച്ചനം ചെയ്തു കൈശോരവോ-
ദന്തമോരോന്നു പിന്നെയാലോചിച്ചു

വൻതിരക്കൊന്നുമില്ലാതെ ചെന്നിരു-
ന്നന്തരാനന്ദമോടൊന്നാശിച്ചപോൽ.
ഉണ്ണണിറാവരാശപാനസമൂഹംകൊണ്ടു
രണ്ടുപേരും വിനോദിച്ചിരുന്നിട്ടു്
കൊണ്ടൽവൎണ്ണനപ്പൂമെത്തയിൽ സുഖം
പൂണ്ടുറങ്ങാൻ കിടത്തി കുചേലനെ
ചിത്തമോദാലകംപുക്കു വൈദൎഭി-
യൊത്തു പള്ളിക്കുറിപ്പു ചെയ്തീടിനാൻ.
പ്രത്യൂഷമൊരുത്തുണൎന്നു ദ്വിജൻ തന്റെ
നിത്യകൎമ്മം കഴിച്ചു മിത്രാദയെ
സത്യപൂരുഷനൊത്തുചേൎന്നിട്ടിരു-
ന്നധരിശ്രീസുരോത്തമനോതിനാൻ.
“ചിത്തതാരിലിച്ചിദ്രൂപമെന്നതോ-
ന്നോൎത്തു കാലം കഴിക്കുമാറാകണം.
നിത്യനിൎമ്മല ശ്രീനിധേ! ഹേ! ഭൂദേ
യാത്രചെയ്വാനനുജ്ഞ നൽകീടണം.”
ധന്യവാക്യാമൃതം കേട്ടകം കുളു-
ൎത്തന്നമന്ദം പുണൎന്നു ചൊല്ലീടിനാൻ.
“ദേഹഭേദമൊന്നുണ്ടെന്നതല്ലാതെ
ദേഹി രണ്ടല്ല, നിന്നുള്ളതോ സഖെ !
സ്നേഹമേവമകന്നതയാൎത്താത്മസൽ
ഗേഹമായതിൽ ചെന്നു ചേൎന്നീടുക.”

ധന്യധന്യോന്യമന്നിവണ്ണം പറ-
ഞ്ഞൊന്നു മെല്ലപ്പിരിഞ്ഞു മഹീസുരൻ.
നന്ദനന്ദനൻ നന്ദിയും ദ്വാരകാ
മന്ദിരോത്തുംഗ പൂർണ്ണസൽഭംഗിയും
എന്നതന്നെയല്ലനസാമാന്യമായ്
വന്നുചേർന്ന വിചാരങ്ങളും പിന്നെയും
"ഞങ്ങൾപോന്നപ്പോഴൊന്നുമില്ലാതെ ഞാ-
നങ്ങു ചെന്നാൽ കഴിഞ്ഞും സുമംഗലാ.
നിത്യദാനത്തിലൊന്നാമതാമക-
ന്നിത്തരക്കാർക്കണക്കമാവണ്ടല്ലോ
ആയതെങ്കിലും തന്നയച്ചില്ല ഞാ
നായതാക്ഷിയെക്കൊണ്ടെന്നതെങ്ങിനെ.
ഇന്നു ഞാൻ ചെന്നടുക്കുമ്പോളസ്സതി
നേത്രതോയം തുടച്ചുമിടക്കിടെ
ക്ഷുത്തിനാലിട്ടലട്ടും തനയരോ-
'ടെത്തുമിപ്പോഴും ജനക'നെന്നോതിയും
പത്തനത്തിൻപുറത്തുകത്താർത്തയായ്
പേർത്തു മെല്ലെ പടിഞ്ഞാട്ടു നോക്കിയും
കാത്തിരിക്കുമക്കാന്ത കണ്ടെത്തുമ്പോ-
ളിത്ര നിർഭാഗ്യനെന്തോന്നുരക്കേണ്ടു.
ഒന്നുകൂടിക്കടന്നുചെന്നാൽ തരം
വന്നുകൂടുമോ കണ്ണനെക്കാണുവാൻ

കണ്ടുമുട്ടിയാൽ കൊണ്ടോ ദുരാഗ്രഹം-
കൊണ്ടു വന്നതാണെന്നു തോന്നിടുമോ?
കൊണ്ടൽവർണ്ണനെക്കണ്ടിരന്നാലിനി
കൊണ്ടുപോരാൻ കിടയ്ക്കുമോ വല്ലതും.
കഷ്ടമയ്യോ! മുകുന്ദനോടില്ലത്തെ
നഷ്ടദാരിദ്ര്യമൊട്ടാദ്യമോതിയാൽ
കിട്ടുമായിരുന്നെന്നാകിലുമതൊ
വിട്ടുപോയിന്നിലച്ചുള്ളേണ്ടതെന്തു ഞാൻ.
കൂട്ടുകാരനാണെന്നുരച്ചിട്ടു സാ-
മ്രാട്ടിനെച്ചെന്നലട്ടിത്തുടങ്ങിയാൽ
മട്ടുമാറി ക്രുധാ തിരിഞ്ഞാലിതിൽ-
കഷ്ടമായിട്ടു പോരേണ്ടതായ്‌വരാം"
പൂജ്യനീവിധമോരോതരം മനോ-
രാജ്യഭാരം വഹിച്ചൂററമന്ധനായ്
ഒന്നുടന്നുനിന്നിട്ടു ധന്യൻ തിരി-
ഞ്ഞന്നിവണ്ണം വിചാരമാർന്നീടിനാൻ
"ദുഷ്ടയാം കുടുംബാശയാലേഷ ഞാൻ
ദുഷ്ടനായ് കൃഷ്ണസൽഗുണമോർത്തിലാ
വിഷ്ടപേശപരൻ വിത്തമേകാത്തത്
സ്പഷ്ടമാം വിത്തദോഷംകൊണ്ടായ്‌വരും.
വിത്തംകൊണ്ടു വിബുധാധിനാഥനും
ചിത്തംതന്നിൽ മദംപൂണ്ടു മൂഢനായ്

മാരി പെയ്യുന്നു കുന്നു കുടയാക്കി
ശൌരി പോക്കി സ്വജനത്തെപ്പാലിച്ചു
ദേവരാജന്റെ വന്മദത്തെ വാസു-
ദേവനാം ദേവദേവൻ ശമിപ്പിച്ചു.
ഇത്തരം നിജ ഭക്തജനത്തിന്റെ
ചിത്തശുദ്ധി വരുത്തും രമാകാന്തൻ
വിത്തമല്പവുമിങ്ങു നൽകിടാത്ത-
തുത്തമാനുഗ്രഹമായി പാൎക്കുമ്പോൾ
കാൎയ്യതത്വമിതൊക്കെ പറഞ്ഞു ഞാൻ
ഭാൎയ്യയെയും സമാശ്വസിപ്പിക്കുവൻ."
ഇപ്രകാരം വിചാരിച്ചുറപ്പിച്ചാ-
വിപ്രവൎയ്യൻ മനസ്സിൽ തെളിവോടെ
ഖിന്നത വിട്ടു ഭക്ത്യാ മുകുന്ദനെ-
ത്തന്നെ പിന്നെയും പിന്നെയും ചിന്തിച്ച്
അന്നമന്ദം നടന്നു ദ്വിജൻ തന്റെ
മന്ദിരത്തോടടുത്തെത്തി നോക്കുമ്പോൾ
മന്നിലുത്തമശ്രീകരം ദിവ്യമ-
ത്യുന്നതോന്നതം കണ്ടൊരാലയം.
ഒന്നകംഭ്രമിച്ചാരണ്ടേന്നുൻ പക-
ച്ചുന്നമന്ദം മിഴിച്ചു നോക്കിടിനാൻ.
"ആഴിതന്നിലുള്ളാ മുകുന്ദാലയ-
മൂഴിതന്നിലുമുണ്ടെന്നതാകുമോ ?

കീഴിലീവിധം കേറാവിയില്ല, നാട്ട-
വാഴി വാഴും വരാലയമാകുമൊ ?
ധന്യമാകുന്നൊരിപ്പുരെ ലോകൈക-
മാന്യരാരൊ വസിക്കുന്നു നിശ്ചയം. ”
കായമുള്ളവൎക്കൊക്കെ സുഖോദയ-
മായിരിക്കുന്നൊരപ്പ്രദേശാഭയെ
നോക്കി നോക്കി ക്രമംവിട്ടു വിസ്മയി-
ച്ചുകുചേലാവനീസുരൻ നില്ക്കുമ്പോൾ
സന്നതാംഗിമരത്ത്യാദരിച്ചുക-
ത്തുന്നതാന്ദകന്യാ വിനീതയായ്
മിന്നൽപോലടുത്തംഗ്യമേകീടുന്നൊ-
ന്നായനാരെയക്കണ്ടിതബ്ഭൂസുരൻ.
‘കാന്തിയേറും വരാംഗിയതാണിവ-
ളെന്തിനാണിവന്നന്തികെ നില്ക്കുന്നു’
മാധവൻ മാറണക്കയാൽ മാലിന്യ-
ബോധമിന്നുജ്ജ്വലിക്കമക്കാന്തന്റെ
ഭാവമേവം ഗ്രഹിച്ചാകൃശാംഗി സം-
ഭാവനം ചെയ്തു പാദെ നമിച്ചപ്പോൾ
അന്നാകംതുളുന്നൊരാരണേന്ദ്രൻ തള-
ൎന്നൊന്നുമാകാതനങ്ങാതെ നിന്നിട്ടു
“ഹന്ത! ഹന്ത! മെ ദുഃഖിതനെയൊ? ജഗൽ-
ബന്ധുവിൻ കൃപാസിന്ധുവിന്മൂൎത്തിയൊ?

ചിന്തിതം തെ ദുരന്തമാഹന്ത! ഹേ!
ബന്ധുവത്സല! മാം ഭ്രമിപ്പിക്കൊലാ
ഇന്ദ്രജാലമോ? മുന്നിലിക്കാണുന്ന-
തിന്ദ്രലോകമോ? ചന്ദ്രബിംബാനനേ!"
"ധന്യ! ഹേ! ഭവൽ പൂർണ്ണപുണ്യോദയം
വന്നുകാണുന്നതാണിന്നിതൊക്കെയും"
വിപ്രദമ്പതിമാർ കനിഞ്ഞന്യോന്യ-
മിപ്രകാരം പറഞ്ഞാത്മഹൃഷ്ടരായ്
കല്പിതാനേക രത്നപ്രഭോജ്ജ്വലം
തൽപുരം നടന്നൊക്കെ നോക്കീടിനാർ.
നന്ദനന്ദനസാമാന്യധന്യരായ്
വന്നു താതൻ പദാന്തേ നമിച്ചപ്പോൾ
ചെന്നെടുത്തണച്ചാനന്ദമഗ്നനാ-
യൊന്നു നന്നായനുഗ്രഹിച്ചീടിനാൻ.
"എപ്പൊഴാണീവിധമായ് ചമഞ്ഞതെ-
ന്നുല്പലേക്ഷണേ! നീ പറഞ്ഞീടുക."
"വല്ലഭാ! ഭവാൻ പോയതിൽപിന്നെ ഞാ-
നല്ലലാലലഞ്ഞില്ലത്തിരിക്കുമ്പോൾ
നല്ലപോലൊരുത്തമസ്ത്രീ തടി-
ത്തുല്ലസിച്ചപോലിന്നലസ്സായാഹ്നെ
വന്നിരയത്തു നി,ന്നേരെ ജീർണ്ണിച്ച
മന്ദിരത്തിന്നകത്തെന്നെ നോക്കീട്ട്

“ധന്യ ധന്യേ! വിഷാദിക്കൊലാ വരൻ
വന്നു ചേരുന്നിതാ, തന്നു മംഗളം
വാരിജേക്ഷണേ! നീ വരൻ കയ്യിലാ-
ദ്വാരകക്കായയച്ചോരവിൽ മുദാ
സാരസാക്ഷനാശിക്കയാലത്ഭുതാ-
കാരമോരോന്നിതാ തരുന്നിതു ഞാൻ.
വന്നുനോക്കീടുകിപ്പുരം ദ്വാരകാ-
മന്ദിരത്തിനോടൊത്തതായുത്തമെ
കന്നിതൊന്നായിതിന്നുള്ളിലാമോദ-
മെന്നുമേകുന്നതോരോന്നു കാൺക നീ
ഏന്നുതന്നെയല്ലൊന്നുകൊണ്ടും വരെ!
നിന്നൊടൊത്താരുമില്ലിഭൂതലെ
മംഗലാംഗിമാർ മൌലിയിൽ പൂർണ്ണസൽ-
ഭംഗിയോടൊത്തിണങ്ങും വരാംഗനെ !
ഇന്നു പോകാൻ തിടുക്കമുണ്ടെന്നയെ
ചെന്നുചേരുന്നതിന്നും വരാലയെ.”
തിങ്ങുമാനന്ദവാക്യം ശ്രവിച്ചു ഞാ-
നങ്ങനെഞ്ഞു, മറഞ്ഞു വരാംഗനാ
പിന്നെ മുന്നിലിക്കാണുന്നതൊക്കെയൊ-
രോന്നു നന്നായ് തെളിഞ്ഞു കണ്ടീടിനേൻ”
“പങ്കജാക്ഷന്റെ വൻകൃപാസാഗര-
ത്തിങ്കലങ്കുരിച്ചുള്ളതി ദ്വാരകാ

രുകയില്ലേൻ ശോകനാശനനെ! മലർ-
മങ്ക നികൾ പ്രസാദിപ്പിച്ചിതാമല !
നന്ദ മേലിൽ ഭവിക്കുവാൻ നിഷ്കാമ-
കർമ്മമാമാരാധനാനുഷ്ഠിച്ചുകൊണ്ടു നീ
മാത്രമാനന്ദത്തിരപ്പിൽ ത്രിലോകങ്ങ-
ളെത്രവേണമെന്നാകിലും തീർന്ന
ശക്തിയോടൊത്തിരിക്കും മുകുന്ദന്റെ ഭ-
ഭക്തി വർദ്ധിപ്പതിന്നു വന്ദിക്കുക."

നിത്യനിർമ്മല ശ്രീവിലാസാലയെ
പുത്രദാരാർത്ഥ സമ്പൽസമൃദ്ധനായ്
സക്തിയൊന്നിലും കൂടാതിരുന്നു സൽ-
ഭക്തനായന്ത്യ വിമുക്തനായിടുവാൻ.

ചിത്തശുദ്ധിയോടാമുകുന്ദന്റെ തൃ-
പ്പത്തകത്താരിതന്നുകൊണ്ടിക്കൃതി
നിത്യപാരായണം ചെയ്യുവോർക്കു സ-
മ്പത്തു സർവ്വവും വന്നുചേരും ധ്രുവം.



# കേരള വ്യാസൻ.

മഹാകവി കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻതിരുമനസ്സിലെ സ്മാരകമായി കൊടുങ്ങല്ലൂർനിന്നു പ്രസിദ്ധപ്പെടുത്തിയിരുന്നതും, ദൈവഗത്യാ ഇടക്ക് നിന്നുപോയതുമായ ഒരു ഉത്തമ മലയാളമാസിക, ഇതാ അടുത്ത മാസം മുതൽ ഇവിടെനിന്നു പ്രസിദ്ധപ്പെടുത്തുവാൻ നിശ്ചയിച്ചിരിക്കുന്നു. വ്യാസന്റെ പഴയ ബന്ധുക്കളുടെയും മററു മാന്യന്മാരുടെയും സകലവിധ സഹായസഹകരണങ്ങളും ഞങ്ങൾ ആശിച്ചുകൊള്ളുന്നു. കഴിയുന്നതും പഴയ രീതിയിൽതന്നെ, കാലഗതിക്കും ലോകരുചിക്കും അനുസരിച്ച് വേണ്ട മാററങ്ങളോടുകൂടി കൃത്യമായി മേലിൽ വ്യാസൻ പ്രസിദ്ധംചെയ്യുന്നതാണ്. വരിക്കാരായി ചേരുവാൻ ആഗ്രഹിക്കുന്നവർ താഴെ കാണുന്ന മേൽവിലാസത്തിൽ ഉടൻ അപേക്ഷിക്കുക.

വരിസംഖ്യ കൊല്ലത്തിൽ മൂന്നുറുപ്പികമാത്രം.
ആറുമാസത്തെവരിസംഖ്യ എപ്പോഴും മുൻകൂർ.

മാനേജർ,

"കേരളവ്യാസൻ"

രാമകൃഷ്ണ അച്ചുക്കൂടം, കോഴിക്കോട്.

# ദേശീയഗാനം.

(ഗ്രന്ഥകൎത്താവ്: ശ്രീമാൻ നാരേന്ത്യലത്ത പത്മനാഭമേനോൻ, ബി. ഏ., ബി. എൽ.

സംഗീതവിദ്വാന്മാരല്ലാത്തവൎക്കു കൂടി പാടി രസിക്കത്തക്ക നിലയിൽ പല രീതിയിലുള്ള പതിമൂന്നു ഗാനങ്ങൾ അടങ്ങിയ ഒരു ചെറിയ പുസ്തകം. സകല യഥാൎത്ഥ ദേശാഭിമാനികളും അവശ്യം വായിച്ചറിയേണ്ട ഒരു ഉത്തമ ഗ്രന്ഥം. ഉടനെ പ്രസിദ്ധപ്പെടുത്തുന്നതാണ്. കുറച്ചു പ്രതികൾ മാത്രമെ തല്ക്കാലം അടിക്കുന്നുള്ളൂ. ആവശ്യക്കാർ ഉടൻ അപേക്ഷിക്കുക.

മാനേജർ,

രാമകൃഷ്ണ അച്ചുക്കൂടം

കോഴിക്കോട്.



ഈ "കുചേലമാധവം പാന" താഴെ പറയുന്ന മേൽവിലാസക്കാരോട് ആവശ്യപ്പെട്ടാൽ കിട്ടുന്നതാകുന്നു :—

1. രാമകൃഷ്ണ അച്ചുകൂടം,
   കോഴിക്കോട്.

2. കെ. ആർ. ബ്രദേർസ്സ്,
   കോഴിക്കോട്.

3. മനോരമ അച്ചുകൂടം,
   കോഴിക്കോട്.